ഒരു മനുഷ്യന്നു ദൈവത്തിൽനിന്നു വല്ലതും ലഭിപ്പാൻ പാത്രവാനായി തീരാമോ,ദൈവത്തിന്റെ ദാനങ്ങൾ മനുഷ്യന്നു അവന്റെ പുണ്യംമുഖാന്തരം നേടാമോ? എന്നുള്ളതു മാൎഗ്ഗകാൎയ്യങ്ങളിൽ ഒരു സാരമേറിയ ചോദ്യം തന്നേ. തന്റെ തന്നതു വേല ഒന്നിനാലും ദൈവത്തിൽനിന്ന ഒരു പ്രതിഫലം മനുഷ്യന്നു കിട്ടുവാൻ കഴിയുന്നതല്ല എന്നാകുന്നു ൟ ചോദ്യത്തിന്റെ നേരായ ഉത്തരം. തങ്ങളുടെ തന്നതു വേലയാലൊ ഗുണപ്രവൃത്തികളാലൊ ദൈവത്തിന്റെ കൃപയും നിത്യരക്ഷയും സമ്പാദിച്ചുകൊള്ളാമെന്നു വളരെപേർ വിചാരിച്ചുവരുന്നു. എന്നാൽ ഇതു ഒരു തെറ്റുതന്നേ എന്നുള്ളതു ദൈവത്തിന്റെയും മനുഷ്യന്റെയും സ്വഭാവത്തെക്കുറിച്ചു വിചാരിക്കുന്നതിനാൽ തെളിവായി കാണാം.

ദൈവത്തിന്റെ സ്വഭാവം എന്തു? ദൈവം സകല വസ്തുക്കളുടെയും സ്രഷ്ടാവു ആകുന്നു. താൻ സൎവ്വശക്തനും സൎവ്വജ്ഞനുമാകുന്നു. പ്രപഞ്ചത്തിലുള്ള സകല അണുക്കളെയും ദൈവം ഒരുസമയത്തു തന്നേ വഹിച്ചിരിക്കുന്നു എന്നും താൻ ഒരു വിനാഴികയിൽ തന്നേ ഇവിടെയും എല്ലാ ഇടങ്ങളിലും വ്യാപിക്കുന്നു എന്നുമുള്ള ൟ സംഗതികൾ നമ്മോടു അറിവിക്കപ്പെട്ടിരിക്കുന്നതിലേക്കും മഹാ അതിശയിക്കത്തക്കവ തന്നേ. ഇപ്രകാരമുള്ള ഒരു ആൾ ആകുന്നു ദൈവം. സൃഷ്ടിക്കപ്പെട്ടവരിൽ ആൎക്കും ഇപ്രകാരം സൎവ്വശക്തനും സൎവ്വജ്ഞനും സൎവ്വ വ്യാപിയും ആയിരുന്നുകൂടാ. അനാശ്രിതൻ ആയിട്ടു ഒരു ആളേ ഉണ്ടായിക്കൂടു. സകല വസ്തുക്കളും അവനെ ആശ്രയിച്ചും ഇരിക്കേണം. ദൈവത്തെക്കൂടാതെ ജീവിച്ചിരിപ്പാൻ കഴിയുന്ന ഒരു ആൾ താൻ തന്നേ ഒരു ദൈവമായിരിക്കേണം. അതുകൊണ്ടു സകല വസ്തുക്കളുടെയും കാരണനും പരിപാലകനും ഉടയക്കാരനും ദൈവംതന്നേ എന്നു സ്വൎഗ്ഗത്തിലുള്ള പ്രധാന ദൂതന്മാരിലേക്കും മുഖ്യസ്ഥൻപോലും സമ്മതിച്ചേ മതിയാവു.

അങ്ങിനെ ദൈവം സകല വസ്തുക്കളുടെയും സ്രഷ്ടാവും സൎവ്വജ്ഞനും സൎവ്വവ്യാപിയും സൎവ്വശക്തനുമായ ഒരു രാജാവുമാകുന്നു എങ്കിൽ സൃഷ്ടികൾ തമ്മിൽതമ്മിൽ ചെയ്യുവരുന്നതുപോലെ തന്നേയുള്ള ഉപകാരം സ്വൎഗ്ഗത്തിലേ ദൂതന്മാരിലേക്കും പ്രധാനിക്കുകൂടെ ദൈവത്തിന്റെ പേൎക്കു ചെയ്യാൻ കഴിയുന്നതല്ല. എന്തെന്നാൽ മറ്റൊരു

ത്തരം നമുക്ക ഒരു ഉപകാരം ചെയ്യുന്നതു നമുക്ക തന്നെ ചെയ്വാൻ വഹിയാത്ത ചില കാൎയ്യങ്ങളിൽ ആകുന്നു. ദൃഷ്ടാന്തമായിട്ട, ഭൂമിയിൽ ഒരു രാജാവു എത്രമേൽ ബുദ്ധിമാനായിരുന്നാലും തന്റെ ഉദ്യോഗസ്ഥന്മാർ തങ്ങളുടെ മുറയൊക്കയും ചെയ്യാതെയിരുന്നാൽ തന്റെ രാജ്യഭാരം തനിക്ക അസാദ്ധ്യമായി തീരുകെയുള്ളു. അവർ അതു ചെയ്യാതെയിരിക്കുമ്പോൾ രാജാവു ശക്തിഹീനൻ തന്നെ. എന്നാൽ ദൈവം സൎവ്വശക്തനാകുന്നു അതുകൊണ്ടു മനുഷ്യരുടെ പ്രവൃത്തികൾ എന്നല്ല പ്രധാന ദൂതന്മാരുടെ തുപോലും പ്രപഞ്ചത്തെ ഭരിക്കുന്നതിനു ആവശ്യപ്പെട്ടന്നില്ല. സകല വസ്തുക്കളെയും തന്നെത്താൻ ഉണ്ടാക്കി പരിപാലിച്ചുവരുന്ന ആൾക്കു മനസ്സുണ്ടെങ്കിൽ തന്നേ ത്താൻ അവയെ ഭരിപ്പാനും കഴിയും. ഇതിൽനിന്നു സ്വൎഗ്ഗത്തിലുള്ള ദൂതന്മാരിൽ പ്രധാനിക്കു തന്നെയും തന്റെ മുറയിലധികം ചെയ്യ്വ കൂടാ എന്നു നാം കാണുന്നു. സ്രഷ്ടാവിന്നായിട്ടു ഒരു ഉപകാരം ചെയ്യുകയൊ ദൈവത്തെ സേവിക്കയൊ സേവിക്കാതെയിരിക്കയൊ എന്നിങ്ങിനെ തന്റെ ഇഷ്ടപ്രകാരം തിരഞ്ഞെടുക്കയൊ ചെയ്വാൻ അവനു കഴിയുന്നതല്ല. എന്നു തന്നേ അല്ല മുൻഭാഗ തന്നേ ദൈവത്തിനുള്ളതല്ലാത്ത യാതൊന്നും ദൈവത്തിന്നു കൊടുപ്പാൻ സൃഷ്ടിക്കപ്പെട്ടവരിൽ ഒരുത്തനും കഴിയുന്നതല്ല. എന്തെന്നാൽ അവൻ തന്നേ ദൈവത്തിന്റെ ഒരു സൃഷ്ടിയാകുന്നു. ദൈവം കൊടുത്തിട്ടുള്ളതല്ലാതെ അവനുയാതൊന്നുമില്ലാതാനും. അതുകൊണ്ടു ദൈവത്തിന്റെ പക്കൽനിന്നു തനിക്കു കിട്ടിയേ കഴിവു എന്നു യാതൊന്നിനെ പററിയും അവകാശം പറവാൻ ഒരു ദൈവദൂതനുപോലും കഴിയുന്നതല്ല. ദൈവം അവന്നു നല്കുന്നതൊക്കയും സൌജന്യവും തന്റെ വല്ലഭത്വത്തിന്നടുത്തതുമായ ദാനമാകുന്നു.

മനുഷ്യന്റെ അവസ്ഥ നോക്കിയാലും അങ്ങിനെ തന്നേ. മനുഷ്യൻ ദൈവത്തിന്റെ സൃഷ്ടിയാകുന്നു. ദൈവം നല്കീട്ടുള്ളതല്ലാതെ മറെറാന്നും അവന്നില്ല. മനുഷ്യന്നുള്ളതൊക്കയും ദൈവം തന്റെ കരുണയാൽ അവന്നു ദാനം ചെയ്യിരിക്കുന്നതാകുന്നു. ദൈവത്തോടു മനുഷ്യനുണ്ടാകേണ്ടിയ നന്ദി കഴിയുന്നതായിരുന്നാൽ ദൈവദൂതന്മാൎക്കുള്ളതിനെക്കാൾ വലുതായിരിക്കേണം. എന്തെന്നാൽ ദൈവദൂതന്മാർ ഒരിക്കൽപോലും പാപം ചെയ്യി

ട്ടില്ല. എന്നാൽ മനുഷ്യൻ പാപം മൂലമായി തന്നെത്താൻ ഹീനനാക്കി അതിനാൽ ദൈവകോപത്തിന പാത്രവാനാകുന്നു. എങ്കിലും ദൈവം അവന വല്ല അനുഗ്രഹങ്ങളെ നല്കുന്നു. എന്നാൽ ദൈവത്തിന ഉപകാരമാകത്തക്കവണ്ണം വല്ലതും ചെയ്യാൻ മനുഷ്യന്ന കഴിയുമോ? ഒരുനാളും കഴിയുന്നതല്ല. ഒരു രാജാവിന തന്റെ രാജ്യത്തെ നല്ലവണ്ണം ഭരിക്കാം. എന്നാൽ ദൈവത്തിന അവനെ കൂടാതെ അതു ചെയ്യാൻ കഴിയും. ഉപകാരമില്ലാത്തതായ ഒരു കാട്ടു വെട്ടിത്തെളിച്ചു ഉപകാരമുള്ളതായ ധാന്യം വിതെപ്പാൻ ഒരു മനുഷ്യന്നു കഴിയും എന്നാൽ വിളവുണ്ടാക്കി തരുന്നതു സൃഷ്ടി കൎത്താവു തന്നേ ആകുന്നു. ഗുണപ്രവൃത്തികൾ ചെയ്യുന്നതിന വേണ്ട സാഹസം ഒരു മനുഷ്യന്നു കഴിക്കാം എന്നാൽ ദിവ്യമഹത്വത്തോടു ഒരു ലേശം പോലും കൂട്ടുവാൻ അവന്നു കഴിയുന്നതല്ല. അവന്റെ ഗുണപ്രവൃത്തികളിലേക്കും വിശേഷപ്പെട്ടതു തന്നേ അത്യന്തംകുറവുള്ളതാകുന്നു.

പിന്നെയും മനുഷ്യൻ ചെയ്യാൻ കടംപ്പെട്ടിട്ടില്ലാത്ത ഒരു നന്മയുമില്ല. അവൻ ദൈവത്തിന്റെ പുത്രനാകുന്നു. ശുദ്ധിയുള്ളവനായിരിപ്പാനും ദൈവത്തെ തന്റെ പൂൎണ്ണഹൃദയത്തോടും അയല്ക്കാരനെ തന്നെപ്പോലെ തന്നെയും സ്നേഹിപ്പാനും നീതിയും സത്യവും നേരുമുള്ളവനായിരിപ്പാനും പരോപകാരിയും അദ്ധ്യാനപ്രിയനും ധാൎമ്മികനുമായിരിപ്പാനും ദൈവം അവനോടു കല്പിച്ചുമിരിക്കുന്നു. ദിവ്യ കല്പനപ്രകാരം ഇവ ഒക്കയും അവന്റെ മുറയാകകൊണ്ടു ഇവ അശേഷവും ചെയ്യാൻ അവൻ കടംപെട്ടുമിരിക്കുന്നു. ദൈവം കല്പിച്ചിട്ടുള്ളതിനെക്കാളധികം ശുദ്ധിയുള്ളവനൊ നേരസ്ഥനൊ പരോപകാരിയൊ ധാൎമ്മികനൊ ആയിരിപ്പാൻ മനുഷ്യന്നു കഴിയുന്നതുമല്ല. അവന്നു തന്റെ മുറയിലധികം ചെയ്യാൻ പാടില്ല എന്നല്ല ദൈവത്തിന്റെ മുൻപാകെ തന്റെ മുറ മുഴുവൻ ചെയ്യുന്ന ഒരു മനുഷ്യനുമില്ലാ എന്നു നാം അറിയുന്നു. ഇങ്ങിനെ യാതൊരു പുണ്യപ്രവൃത്തിയും മനുഷ്യന്റെ മുറയിൽ കവിഞ്ഞുപോകാതെയിരിക്കുമ്പോൾ ദൈവത്തിന്റെ പക്കൽനിന്നു വല്ലതും ലഭിപ്പാൻ മനുഷ്യനെ യോഗ്യനാക്കി തീൎക്കുന്ന ആ സ്വമേധപ്രകാരമുള്ള പുണ്യപ്രവൃത്തി എന്താകുന്നു?

കടശിക്കു. തന്റെ തനതു വകയായിട്ടു വല്ലതും ദൈ

വത്തിന്നുകൊടുപ്പാൻ മനുഷ്യന്നു കഴിയുമോ? കഴികയി ല്ല. അവന്നുള്ളതൊക്കയും ദൈവത്തിന്റെ ആകുന്നു. അ വൻ ദരിദ്രക്കാക്ക പണം കൊടുക്കുന്നുണ്ടായിരിക്കും എ ന്നാൽ ആ പണം ദൈവം അവന്നു വായിപ്പകൊടുത്തി രിക്കുന്നു എന്നല്ലാതെ അവന്റെ തന്നതു എന്നു പറഞ്ഞു കൂടാ. അവൻ ദൈവത്തിന്റെ സ്വഭാവത്തെ കുറിച്ചു ധ്യാ നിക്കുന്നതിൽ തന്റെ സമയം കഴിക്കുന്നുണ്ടായിരിക്കും. എന്നാൽ ആ സമയം അവന്റെ തന്നതല്ല. അവന്റെ കാലം മുഴുവനും അവന്നു കൊടുത്തിരിക്കുന്നതു ദൈവം അത്രെ. അവന്റെ ആയുസ്സു എത്രത്തോളം ദീഘമുള്ളു എന്നു അവൻ അറിയുന്നതുമില്ല. മനുഷ്യൻ ദൈവത്തി ന്റെ സൃഷ്ടിയും അവന്നുള്ളതൊക്കയും ദൈവത്തിന്റെ വകയുമാകുന്നു. അതിനാൽ ദൈവത്തിന്റെ കൃപയെ വി ലയ്ക്കു വാങ്ങുന്നതിന്നു അവന്നു ഒന്നുമില്ല. ഒരു ആൾക്കു മറ്റൊരുത്തനിൽനിന്നു വല്ലതും ലഭിപ്പാൻ തക്ക യോഗ്യ ത ഉണ്ടാകെണമെങ്കിൽ അവൻ മററവന്നു ഉപയോഗ പ്പെടുന്ന വല്ല വേല ചെയ്കയൊ അവൻ ചെയ്വാൻ കടം പെട്ടിട്ടില്ലാത്തതു വല്ലതും പ്രവൃത്തിക്കയൊ അല്ലെങ്കിൽ സാക്ഷാൽ തന്റെ തന്നതും മററവന്റേതു അല്ലാത്തതു മായ വല്ല വസ്തുവും ദാനം ചെയ്കയൊ വേണം. എന്നാൽ ൟ മൂന്നു പ്രകാരത്തിലും മനുഷ്യന്നു തന്റെ സ്രഷ്ടാവിൽ നിന്നു വല്ലതും ലഭിപ്പാൻ യോഗ്യനായി തീരുകയൊ വ ല്ലതും നേടുകയൊ ചെയ്വാൻ കഴിയുന്നതല്ലെന്നു നാം ക ണ്ടറിഞ്ഞിരിക്കുന്നുവെല്ലൊ. ദൈവത്തിന്റെ മുൻപാകെ മനുഷ്യന്നു തന്റെ മുറയിലധികം ചെയ്വാൻ കഴിയുന്നത ല്ല. സൃഷ്ടിപ്പു മുഖാന്തരം തന്നേ സകല സൃഷ്ടിയിന്മേലും ചുമത്തപ്പെട്ടിരിക്കുന്ന ൟ മുറയിൽ ഓരോ സൃഷ്ടിയുടെ സമയവും ശക്തിയും വസ്തുവകയും ആകപ്പാടെ സൃഷ്ടി കർത്താവിന്നായിട്ടു പ്രതിഷ്ഠിക്കപ്പെടെണമെന്നുള്ളതും അ ടങ്ങിയിരിക്കുന്നു. ദൈവദൂതന്മാരിൽ പ്രധാനി തന്നെയും ദൈവത്തിന്നു കാഴ്ച വെക്കുന്നതു സമ്പത്താകട്ടെ സ്നേ ഹമാകട്ടെ അറിവാകട്ടെ അദ്ധ്വാനമാകട്ടെ എന്തായാലും അതു മുൻപെ തന്നേ ദൈവത്തിന്നുള്ളതാകുന്നു. യാതൊരു പ്രവൃത്തികൊണ്ടെങ്കിലും പുണ്യം പ്രാപിക്കാം എന്നുള്ള ൟ വിചാരം സ്വർഗ്ഗത്തിൽ അത്യുന്നതനായ രാജാവിന്നു നേരെ ഒരു സ്വാമിദ്രോഹം എന്നു വിചാരിക്കപ്പെടും എ ന്നു നമുക്കു നിശ്ചയിക്കാം. ദൈവദൂതന്മാൎക്കു ൟ വിചാര

മുണ്ടായാൽ ഇപ്രകാരം വിചാരിക്കപ്പെട്ടമെങ്കിൽ മനുഷ്യ ൎക്കുണ്ടായാൽ എത്ര അധികമായി വിചാരിക്കപ്പെടും?

ഹാ! ദൈവത്തിൽനിന്ന വല്ലതും ലഭിക്കുന്നതിന്ന അ വകാശം പറയാം എന്ന വിചാരിക്കുന്നവൻ എവിടെ? അനുതാപത്താൽ പാപമൊചനം നേടികൊള്ളാമെന്ന വിചാരിക്കുന്നവർ പലർ ഉണ്ടെന്ന നാം കാണുന്നു എ ന്നാൽ ദുഃഖിക്കുന്ന ആ ഹൃദയം മുമ്പെ തന്നേ ദൈവ ത്തിന്റെ വക അല്ലയൊ? എന്ന തന്നെയുമല്ല സത്യാ നുതാപം ഹൃദയത്തിൽ ദൈവത്തിന്റെ ശബ്ദം തന്നേ അല്ലയൊ? വിശ്വാസം മുഖാന്തരം മൊക്ഷത്തിന്ന യോ ഗ്യന്മാരാകാമെന്ന ചിലർ വിചാരിക്കുന്നു എന്നാൽ വി ശ്വാസം ദൈവത്തിൽനിന്ന നമുക്ക കിട്ടിയിരിക്കുന്ന അ റിവും ഉത്സാഹവും ദൈവത്തിന്ന തന്നേ കൊടുക്കയല്ലയൊ? നല്ല പ്രവൃത്തികൾ മുഖാന്തരം രക്ഷയെ സമ്പാദിക്കാമെ ന്ന മറ്റു ചിലർ വിചാരിക്കുന്നു. എന്നാൽ നല്ല പ്രവൃ ത്തികളിൽ എന്തൊരു പുണ്യമുള്ളു? എന്തെന്നാൽ "വെള്ളി യും പൊന്നും ഇനിക്കുള്ളതാകുന്നു" എന്ന ദൈവം അരു ളിചെയ്യുന്ന ദൈവം നമുക്ക നല്കിയിരിക്കുന്നവരങ്ങളെ ഉപകരിക്കുന്നതിനാൽ പുണ്യം വരുത്തുവാൻ കഴിയുമോ? നമ്മുടെ സമ്പത്തു മുഴുവനും അഗതികൾക്കായിട്ടു ദാനം ചെയ്യാം എന്നാൽ അതു മുഴുവനും ദൈവത്തിന്നുള്ളതാകു ന്നു നമ്മുടെ ആയുസ്സുമുഴുവനും മറ്റുള്ളവരുടെ ഉപകാ രത്തിന്നായിട്ടു ചിലവിടാം. എന്നാൽ അതിൽ ഓരോനാ ഴിക കൎത്താവിന്നുള്ളതാകുന്നു. ഇങ്ങിനെ ആകുന്നു എങ്കിൽ മനുഷ്യർ തങ്ങളുടെ രക്ഷയെ പുണ്യം മുഖാന്തരം പ്രാപി ക്കുന്നതു എങ്ങിനെ? അതു വിലയ്ക്കു വാങ്ങുന്നതിന്ന അ വരുടെ പക്കൽ യാതൊന്നുമില്ല. അതുകൊണ്ടു അവൎക്കു തങ്ങളെ തന്നേ അതിന്ന പാത്രവാന്മാരാക്കി തീൎപ്പാൻ വ ഹിയാ.

ദൈവത്തിന്ന മാത്രമെ ഇപ്രകാരമുള്ള പുണ്യമുണ്ടാവാ ൻ കഴിവു അതുകൊണ്ടു ദൈവത്തിന്ന മാത്രമെ മനുഷ്യ ജാതിയെ വീണ്ടെടുക്കാവു. അതുകൊണ്ടു ദിവ്യത്രിത്വത്തി ൽ രണ്ടാമനായി യഹൊവായായ യെശു മനുഷ്യസ്വഭാ വം എടുത്തു ആ സ്വഭാവത്തിൽ പൂൎണ്ണ ശുദ്ധിയോടും സ്നേഹത്തോടും കൂടെ ഭൂമിയിൽ വാസം ചെയ്തു. മരണം പാപത്താൽ ഉണ്ടായ ശാപം ആകകൊണ്ടു ആ സ്വഭാ വത്തിൽ തന്നേ, താൻ കഷ്ടപ്പെട്ടു മരണത്തെ സഹിച്ചു.

## അലോഹഭൂതങ്ങൾ

അമ്ലകരവാഷ്പം } ഇവ അന്തരീക്ഷത്തിൽ കണ്ടെത്തപ്പെടുന്ന വാഷ്പങ്ങൾ
യവക്ഷാരവാഷ്പം }
ജലജവാഷ്പം, ഹരിതവാഷ്പം, അംഗാരം. ഗന്ധകം, പ്രകാശദം, മുതലായവ.

## ലോഹങ്ങൾ.

അമ്ലകരവാഷ്പത്തോടു കൂടെ ചേൎന്നിട്ടു കാരം ഉത്ഭവിപ്പിക്കുന്ന ലോഹമായ പൊറ്റാസിയം,
സോഡാ ഉത്ഭവിപ്പിക്കുന്ന ലോഹമായ സോഡിയം;
ചുണ്ണാമ്പു ഉത്ഭവിപ്പിക്കുന്ന ലോഹമായ കാത്സിയം;
മഗ്നെഷിയാ ഉത്ഭവിപ്പിക്കുന്ന ലോഹമായ മഗ്നെഷിയം;
ഇരിമ്പു, ചെമ്പു, നാകം, ത്രപു, ഒരംയം, മങ്ങാനീസ, പാഷാണം, ക്രോമിയം, രസം, വെള്ളി, പൊന്നു, പ്ലാററിനം മുതലായവ.
൯. ഒററ വസ്തുവൊ ഭൂതമൊ എന്നു കാഴ്ചകാൎക്കു തോന്നുന്ന പല വസ്തുക്കളും. സാക്ഷാൽ ഭൂതങ്ങളുടെ യോഗങ്ങളാൽ ഉണ്ടാകുന്നവ തന്നെ. അപ്രകാരം വെള്ളം എന്ന വസ്തു അമ്ലകരവാഷ്പവും ജലജവാഷ്പവും കൂടി ചേൎന്നിട്ടുണ്ടാകുന്നതാകകൊണ്ടു അത ഒരു ഭൂതയോഗനിൎമ്മിതമായ കൂട്ടുവസ്തു തന്നെ. വായു പ്രത്യേകമായിട്ടു അമ്ലകര വാഷ്പവും യവക്ഷാരവാഷ്പവും കൂടി ചേൎന്നിട്ടുണ്ടാകുന്നതാകുന്നു. ഉപ്പു ഹരിതവാഷ്പവും സോഡിയമും കൂടി ചേൎന്നിട്ടു ഉത്ഭവിക്കുന്ന ഒരു കൂട്ടുവസ്തുവാകുന്നു.

## ആകൎഷണ വിഭാഗങ്ങൾ

൧൦. വസ്തുക്കളുടെ പ്രത്യേകമുള്ള ലക്ഷണങ്ങളിൽ ഒന്നു ആകൎഷണമാകുന്നു. പലതരമായിട്ടുള്ള ആകൎഷണങ്ങൾ ഉണ്ടു.

**ഘനാകൎഷണം.** ഒരു കല്ലെടുത്തു മേല്പോട്ടു എറിഞ്ഞാൽ താഴത്തെക്കു വീഴുന്നതു ഭൂമി ആ കല്ലിനെ ആകൎഷിക്കുന്നതുകൊണ്ടാകുന്നു. സൌരനിബന്ധനത്തിലുള്ള ഗ്രഹങ്ങൾ എല്ലാം സൂൎയ്യൻ അവയെ ആകൎഷിക്കുന്നതിനാൽ അതിന്നു ചുററുമുള്ള അവയുടെ ഗതികളിൽ ക്രമക്കേടു കൂടാതെ നടന്നുവരുന്നു. ഇതു ഘനാകൎഷണമെന്നു പറയപ്പെടുന്നു.

൧. **കാന്താകൎഷണം.** ഇതു കാന്തം ഇരിമ്പിനെ ആകൎഷിക്കുന്നതിൽ നാം നല്ലവണ്ണം കണ്ടു അറിഞ്ഞിട്ടുണ്ടു.

൨. **വിദ്യുദാകൎഷണം.** പരീക്ഷ. ഒരു നീളമുള്ള മുദ്രത്തിരിയൊ ഒരു കാചക്കുഴലൊ തീരെ തണുപ്പു പിടിക്കാത്ത ഒരു പട്ടുശ്ലേഷ്മംകൊണ്ടു നല്ലവണ്ണം തിരുമ്മിയാൽ മുദ്രത്തിരി കനം കുറഞ്ഞ കടലാസുനുറുക്കുകളെ ആകൎഷിക്കും, ഇതു വിദ്യുദാകൎഷണമെന്നു പറയപ്പെടുന്നു.

൩. **സംലഗ്നാകൎഷണം.** പരീക്ഷ. രണ്ടു ഒരംയ ഉണ്ട എടുത്തു രണ്ടിൻെറയും ഓരോരോ ഭാഗം മിനുസം വരുത്തുക. മിനുസംവന്ന ഭാഗങ്ങൾ രണ്ടും കൂട്ടിപ്പിടിക്ക. പിന്നെ വൃത്താകാരമായിട്ടു അവ രണ്ടു കൂട്ടി ഉരെക്ക. അവരണ്ടും തമ്മിൽ പററിപ്പിടിക്കും.

൪. പരീക്ഷ. ലോഹംകൊണ്ടു ഉണ്ടാക്കി നന്നാ മിനുസംവരുത്തീട്ടുള്ള രണ്ടു തലങ്ങൾ ഒന്നിനു മീതെ ഒന്നു വെച്ചാൽ അവയെ വെവ്വേറെ എടുക്കുന്നതിന്നു അധികം ശക്തി കാണിക്കേണ്ടി വരുന്നു.

ഇങ്ങിനെയുള്ള പരീക്ഷകളാൽ സ്പഷ്ടമാകപ്പെട്ടിരിക്കുന്ന ശക്തിക്കു സംലഗ്നാകൎഷണം എന്ന പേർ പറഞ്ഞു വരുന്നു. ഒരം സംലഗ്നാകൎഷണംകൊണ്ടു ഇല്ലാം ചെറുതായിരിക്കുന്ന അണുക്കൾ ഒന്നിച്ചു ചേൎന്നിട്ടു ഓരോരൊ വസ്തുക്കളായി തീരുന്നു. ചൂടു ഒരം സംലഗ്നാകൎഷണശക്തിയെ ക്രമപ്പെടുത്തുന്നപ്രകാരം വസ്തുക്കൾ കട്ടിയായും ജലമായും വാഷ്പാകൃതിയായുമിരിക്കുന്നു.

൨൭. കേശാകൎഷണം. ഇത സംലഗ്നാകൎഷണത്തിന്റെ ഒരു വക ഭേദമാകുന്നു.

൧ പരീക്ഷ. ഒരു ചെറിയ കാചകുഴലിന്റെ അററം വെള്ളത്തിൽ മുക്കുക. കുഴലിന്റെ ചെറിയ ദ്വാരത്തിന്നകത്ത വെള്ളം പൊങ്ങി നില്ക്കും.

൨ പരീക്ഷ ഒരു ശൎക്കരയുണ്ട രണ്ടു മൂന്നു തുള്ളി വെള്ളത്തിന്ന മീതെ വെക്കുക. ഉണ്ടയുടെ സൂക്ഷ്മമായ ദ്വാരങ്ങളിൽ കൂടെ വെള്ളം മേല്പോട്ടു കയറും.

## രസവാദികയാകൎഷണമൊ ബാന്ധവമൊ.

൯. ഗന്ധകവും ഇരിമ്പും എത്ര നല്ലവണ്ണം കൂട്ടി ഛേദിക്കപ്പെട്ടിരുന്നാലും ആ രണ്ടു വസ്തുക്കളുടെയും അണുക്കൾ ഇടകലൎന്ന ചേരുവാൻ തക്കവണ്ണം അവയെ കൂട്ടി ചേൎക്കുന്നതിന്ന മാത്രമെ നമുക്ക കഴികയുള്ളു. എന്നാൽ രസവാദപ്രയോഗത്താൽ ആ വസ്തുക്കളെ കൂട്ടിചേൎത്താൽ ഗന്ധകത്തിന്റെ എങ്കിലും ഇരിമ്പിന്റെ എങ്കിലും ജാത്യമായിട്ട ഒരു ലേശംപോലും ആ കൂട്ടുവസ്തുവിൽ കാണ്മാനില്ലാതിരിക്കും. ചില സംഗതികളിൽ രസവാദബാന്ധവം മററ എല്ലാതരം ആകൎഷണങ്ങളിൽനിന്നും വ്യത്യാസപ്പെട്ടിരിക്കുന്നു. വസ്തുവിന്റെ ഉല്പത്തികളാകുന്ന അണുക്കളെ അത സംഘടിപ്പിച്ച ഉറപ്പിച്ചു നിൎത്തുന്നതുകൊണ്ട അത സംലഗ്നാകൎഷണത്തിന്ന തുല്യംഎന്ന പറയാം. എന്നാൽ സംലഗ്നാകൎഷണം ഒരു തരമായ അണുക്കളെ സംഘടിപ്പിച്ച നിലനിൎത്തുമ്പോൾ രസവാദബാന്ധവം എന്നത പല തരമായിട്ടുള്ള വസ്തുക്കളുടെ അണുക്കളെ സംഘടിപ്പിച്ച നിലനിൎത്തുന്നു. എന്നാൽ സംലഗ്നാകൎഷണം ഒരു വസ്തുവിന്റെ ഗുണങ്ങൾക്ക ഒരു ഭേദഗതിയും വരുത്താതിരിക്കുമ്പോൾ രസവാദബാന്ധവം, യാതൊരു വസ്തുക്കളുടെ സമ്മിശ്രംകൊണ്ട ഒരു കൂട്ടുവസ്തു ഉണ്ടായിയൊ ആ കൂട്ടുവസ്തുവിനെ മെല്പറഞ്ഞ വസ്തുക്കളുടെ ഗുണത്തിലും നിറത്തിലും പുറമെയുള്ള കാഴ്ചയിലുംനിന്ന തുലോം വളരെ വ്യത്യാസമുള്ളതായിട്ട ആക്കുന്നു. രസവാദപ്രയോഗത്തിൽ വസ്തുകൾക്ക വരുന്ന മാററങ്ങൾ ഒക്കെയും ബാന്ധവത്താലൊ രസവാദാകൎഷണത്താലൊ ഉണ്ടാകുന്നവയാകുന്നു. രസവാദപ്രയോഗത്തിന്റെ സിദ്ധി അണുക്കളെ സംഘടിപ്പിക്കുന്നതിനാലുണ്ടാകുന്ന അണുയോഗവും അവയെ വെവ്വേറായി പിരിക്കുന്നതിനാലുള്ള അണുയോഗലയവുമാകുന്നു.

പലമാതിരിയായിട്ടുള്ള വസ്തുക്കളുടെ അണുക്കൾ ഒന്നിച്ചു ചേൎന്നിട്ട ഒരു പുതിയ വസ്തുവാകുന്നതിന്ന അണുയോഗം എന്നുപേർ

പലമാതിരി വസ്തുകൊണ്ട ഉണ്ടാക്കപ്പെട്ടിരിക്കുന്ന ഒരു കൂട്ടുവസ്തു [illegible] ന അതാതിന്റെ അണുക്കളായി അഴിക്കുന്ന വേലെക്ക അണുയോഗലയമെന്ന പറഞ്ഞു വരുന്നു.

## പരീക്ഷകൾ.

൧. ഒരു കാചപാത്രത്തിൽ കുറെ വെള്ളം എടുത്ത അതിൽ അസ്സാരം എണ്ണ ഒഴിക്കു. എണ്ണ വെള്ളത്തോട ചേരാതെ മേലെ പൊങ്ങിക്കിടക്കും. അതുകൊണ്ട വെള്ളത്തിന്ന എണ്ണയോട ബാന്ധവമില്ല.

൨. അതിനോട കൂടെ അമ്മോനിയാ കൂട്ടി ആ കൂട്ടിനെ ഒരു കാചകോൽ കൊണ്ട ഇളക്കുക. എണ്ണയും അമ്മോനിയായും തമ്മിൽ ചേൎന്ന ചവൎക്കാര ഭാവമായ ഒരു കുഴമ്പുണ്ടാകും. അതുകൊണ്ട എണ്ണയും അമ്മോനിയായും തമ്മിൽ ബാന്ധവമുണ്ട. ഇത വസ്തുക്കൾ തമ്മിൽ തനിയെലളിതമായി ചേരുന്നു എന്നുള്ളതിന്റെ ഉദാഹരണമാകുന്നു.

൩. മെല്പറഞ്ഞ ചവൎക്കാര ഭാവമായ കൂട്ടിനോട കൂടെ രണ്ടു മൂന്നു തുള്ളി ഗന്ധകാമ്ലം ഒഴിക്കു. അപ്പോൾ അമ്മോനിയായിക്ക ഗന്ധകാമ്ലത്തോട എണ്ണയോടുള്ളതിൽ അധികം ബാന്ധവം ഉണ്ടാകകൊണ്ട അത എണ്ണയെ വെടിഞ്ഞ അമ്ലത്തോട ചേൎന്ന അമ്മോനിയാഗന്ധകത്വം എന്ന പേരായ ഒരു കൂട്ടു വസ്തു ഉണ്ടാകും. അപ്പോൾ എണ്ണ മെല്പറഞ്ഞ യോഗത്തിൽനിന്ന വിമലപ്പെട്ട പിന്നെയും മുകളിൽ പൊങ്ങിക്കിടക്കും. ഇത ഭൂതയോഗത്തിന്റെയും ഭൂതയോഗലയത്തിന്റെയും സ്പഷ്ടമായ ഉദാഹരണം.

൬. ഒരു കാചപാത്രംവെള്ളത്തിൽ കുറെ വങ്കശൎക്കര ദ്രവിപ്പിച്ച അതിനോട കൂടെ അല്പം ഗന്ധകാമ്ലം ഒഴിക്ക. അപ്പോൾ ഗന്ധകാമ്ലത്തിന്റെയും ശൎക്കരയത്തുരസിന്റെയും ബാന്ധവത്താൽ ഉണ്ടായ ഒരു വെള്ളക്കട്ടവസ്തു പാത്രത്തിന്റെ അടിക്ക അടിയും.

൭. വങ്കശൎക്കരയുടെ ദ്രാവകത്തോടെ കൂടെ രണ്ടു മൂന്നു തുള്ളി സോഡഃഗന്ധകതം എന്നതിന്റെ ദ്രാവകവും ഒഴിക്ക. മുമ്പിലത്തെ പരീക്ഷയിൽ കണ്ടതുപോലെ വങ്കഗന്ധകതം അടിയിൽ അടങ്ങുകയും സോഡാഗന്ധകതം പിന്നെയും ദ്രാവകാവസ്ഥയിൽ ഇരിക്കയും ചെയ്യും. ഇതു വസ്തുക്കളുടെ പരസ്പര മാററത്തിന്റെ ഒരു ഉദാഹരണം

൮. ഭൂതയോഗങ്ങളും ഭൂതവിയോഗങ്ങളും എല്ലായ്പോഴും സ്വാഭാവിക വസ്തുക്കളിലും സൃഷ്ടകൃത വസ്തുക്കളിലും നടന്നു വരുന്നു. ഒരു കഷണം കല്ലണ്ണാമ്പ തീയിൽ പിടിച്ച അത ചുവപ്പാൻ തക്കവണ്ണം ചൂട പിടിപ്പിച്ചാൽ അംഗാരാമ്ലവായുവും എന്ന പേരായ ഒരു വസ്തു അതിൽനിന്ന പോകുന്നു. പിന്നെ കല്ലണ്ണാമ്പിൽ ശേഷിപ്പുള്ളത കുമ്മായം മാത്രം ആകുന്നു. കരികട്ട എരിഞ്ഞുപോകുമ്പോൾ വായുവിലുള്ള അമ്ലകരവായുവും അംഗാരത്തോടചേൎന്നിട്ട അംഗാരാമ്ലവായുവും ഉണ്ടാകുന്നു. അതവായുവിൽ ചേൎന്ന പിന്നെ കാണ്മാനില്ലാതെയായി തീരുന്നു. എന്നാൽ ഇതുകൊണ്ട ലോകത്തിൽ അതിന്ന വസ്തുവിനാശം വരുന്നില്ല. എന്തെന്നാൽ വസ്തുക്കളുടെ യോഗസ്വരൂപത്തിന്ന മാററം വരുന്നതല്ലാതെ ആ വസ്തുക്കൾ തന്നെ ഇല്ലാതെയാകുന്നില്ല. കുറെ ശൎക്കര വെള്ളത്തിൽ ദ്രവിപ്പിച്ചാൽ പിന്നിട ശൎക്കരയായിട്ട അതിനെ കാണ്മാൻ വഹിയാ എങ്കിലും ആ വസ്തുവിന്നവിനാശം വന്നിട്ടില്ലല്ലൊ. അത വെള്ളത്തോട കൂടെ ചേൎന്നിട്ട ശൎക്കര ദ്രാവമായിരിക്കുന്നു. ഇപ്രകാരം തന്നെ നമ്മുടെ ചുററും വസ്തുക്കൾ അവയുടെ സ്വരൂപത്തെ മററ ഓരോ വഴിയിൽ മാറുന്നത നമുക്ക സാക്ഷിപ്പെടുത്താം.

(ശേഷം പിന്നാലെ)

---

# INDIA IN THE VEDIC ERA.

## PAPER III.

In pursuing our investigation of the early history of the Arya race, let us now consult the Rig-Veda, the most ancient of Hindu writings. And first we shall find that while the authors of the hymns of the Rig-Veda name their own people ARYYA, another class of people are called DASYU, and sometimes Rakshas, who, there can be little doubt, were already in India before the arrival of the Aryans, and were different in colour, language, and customs from the writers of the Vedic hymns. For instance such passages, as the following occur,

സജാതൂഭൎമ്മാശ്രദ്ദധാനയോജഃപുരോവിഭിന്ദന്നചരദ്വിദാസീഃ।
വിദ്വാൻവജ്രിൻദസ്യവേഹേതിമസ്യാൎയ്യംസഹോവൎദ്ധയാദ്യുമ്നമിന്ദ്ര॥

"Armed with the lightning, and trusting in his strength, he (i. e. Indra) moved about, shattering the cities of the Dasyus. Indra, the thunderer, who art wise, hurl thy shaft against the Dasyu, and increase the might and glory of the Aryya."

ദാസാംചവൃത്രാഹതമാൎയ്യാണിചസുദാസമിന്ദ്രാവരുണാവസാവതം॥

"Slay both the Dasa enemies, and the Aryya; protect Sudas with your succour, O Indra and Waruna."

In many similar passages the names *Aryya,* and *Dasyu* are mentioned together, showing that both words are used as referring to tribes of *men.* The word Dasyu does indeed often mean *demons*; but it is evident from such passages as the above, that it is as often used to denote a race of human beings. In the Mahabharatha we read of the same people as inhabiting the mountains (ദസ്യുൎപൎവ്വതവാസിനഃ). In the same Poem we read of a brahmin who lived in a village of Dasyus, of whom another brahmin asks, 'How is it that thou hast sunk into the condition of a Dasyu?' The colour or caste of the Dasyu is also mentioned in the Rig-Veda, (യൊദാസംവൎണ്ണമധരംഗുഹാകഃ, "He who swept away the base Dasa colour, or caste"). The word വൎണ്ണം appears to have derived its common meaning of *caste,* from its original use in distinguishing between the fair *colour* of the Aryans and that of the more swarthy aborigines of the country. In other passages the Dasyus are called "observers of different rites," and are said to be "without sacrifices," and to "disregard the gods." Their cities are also spoken of in many passages, as in one above quoted.

ഇന്ദ്രാഗ്നീനവതിംപുരൊദാസപത്നീരധൂനുതം।
സാകമെകേനകൎമ്മണാ

Indra and Agni, by one effort, have shattered ninety cities of the Dasyus." The wealth of the same people is also referred to in not a few passages in the Rig-Veda. Many passages from the Rig-Veda, of like import with the above, are quoted by Mr. Muir in his second Volume of "Sanscrit Texts:" and we cannot avoid the conclusion, that, though the term Dasyu may sometimes be used to indicate imaginary demons, yet in very many instances the allusion is to a race of men hostile to the Aryans, and despised by them on account of their black colour and primitive habits.

By a thoughtful study, then, the hymns of the Rig-Veda, the real contents of which so few Hindus of the present day are acquainted with, and which, because they are ignorant of them, they regard with such superstitious awe—such awe, that a well-read Waryar once told the writer of this paper, that if he read the Vedas he would lose his speech—but which are human compositions of very ordinary merit, addresses, chiefly, to Indra and Agni, and are only interesting on account of their great antiquity, and the picture they afford of Hindu life at a very early period,—these hymns are made to yield an historical fact of importance, which is, that as the Hindus invaded India, and advanced Eastwards from the Indus, they found a more primitive race, who continually impeded their progress. (A free translation of one of the Vedic hymns is

inserted at the end of this paper, as a specimen of their usual character).

Mr. Muir, whose investigation of this subject has been most thoroughly and carefully conducted, sums up his evidence from the Rig-Veda as follows:—"We may conceive the Aryas advancing from the Indus in a south-easterly direction into a country probably covered with forest, and occupied by savage tribes, who lived in rude huts, and subsisted on the spontaneous product of the woods, or on the produce of the chase, and of fishing; or perhaps by some rude attempts at agriculture. These barbarians were of dark complexion, perhaps also of uncouth appearance, spoke a language fundamentally distinct from that of the Aryas, differed entirely from them in their religious worship, which no doubt would partake of the most degraded fetishism, and (we can easily suppose) regarded with intense hostility the more civilised invaders, who were gradually driving them from their ancient fastnesses. The Aryas, meanwhile, as they advanced, and gradually established themselves in the forests, fields, and villages of the aborigines, would not be able all at once to secure their position, but would be exposed to constant reprisals on the part of their enemies, who would "avail themselves of every opportunity to assail them, to carry off their cattle, disturb their rites, and impede their progress." The black complexion, ferocious aspect, barbarous habits, rude speech, and savage yells of the Dasyus, and the sudden and furtive attacks which, under cover of the impenetrable woods, and the obscurity of night, they would make on the encampments of the Aryas, might naturally lead the latter to speak of them, in the highly figurative language of an imaginative people in the first stage of civilisation, as ghosts or demons; or even to conceive of their hidden assailants as possessed of magical and superhuman powers, or as headed by devils. The belief in ghosts is not obsolete (as every one knows) even in modern times and among Christian nations. In the case of nocturnal attacks, the return of day would admonish the assailants to withdraw, and would restore the bewildered and harrassed Aryas to security; and, therefore, the rising of the sun in the east would be spoken of as it is in one of the Bràhmanas, as driving away or destroying the devils. In a similar way the author of the Rámāyana, speaks" (as we have already seen) "of the barbarian tribes encountered by Rāma in the Dekhan as Rakshasas and monkeys. This state of things might last for some time. The Aryas, after advancing some way, might halt, to occupy, to clear, and to cultivate the territory they had acquired, and the aborigines might continue in possession of the adjacent tracts, sometimes at peace, and sometimes at war with their invaders. At length the further advance of the Aryas would

either drive the Dasyus into the remotest corners of the country, or lead to their partial incorporation with the conquerors as the lowest grade in their community."

But the question will arise, how do we know that, as Mr. Muir says, these Aryans advanced in a south-eastern direction from the Indus? The writers of the Vedic hymns appear, from their silence, to have been ignorant of the regions of the South. Although, for instance, the Himalayas are mentioned in the Vedas, there is no allusion whatever to the Vindhyas. The Ganges again is barely mentioned; and so far was it from being considered at that time the holiest of rivers, that it is the Sindhu (or Indus) that is most frequently celebrated in the hymns of the Veda. Another river shares equal honors with the Indus, the Sarasvati, a river to the east of the Punjab; and we have already mentioned, in a former paper, how in the Satapatha-brahmana the brahmins are described as first passing on beyond this river, and taking possession of uncultivated country. The rivers of the Punjab are also mentioned. It is evident then that the countries best known to the writers of the Vedic hymns were those bordering on the Indus, and the rivers of the Punjab. It is worthy of remark also here, that in the Mahabharata the region of ***Kashmir*** is celebrated as being "all-holy, and inhabited by great rishis."

There is one more link in our argument; Mr Muir observes that Yaska, the author of the Nirukta, refers to pure Sanscrit words used by the Kambojas, a people who lived ***beyond the Indus*** towards the North-West. Now the inference clearly deducible from this is, that in early times the Sanscrit language was spoken on the western side of the Indus, as well as on the eastern; a fact which speaks for itself, and shows that the Kambojas at least were orginally an Aryan tribe.

The evidence then of history, so far as it can be gathered from the Rig-Veda, the Ramayana, and other ancient writings, is that the Hindus, properly so called, namely, the Sanscrit-speaking Aryan race, have gradually spread over India from the districts bordering on the Indus: for we have traced their history back, finding first that there is good evidence that the Sanscrit-speaking tribes at one time began to spread over South India generally from the north of the Vindhya mountains, and that they found, and conquered, other tribes of more barbarous manners than themselves, who were already settled in the country, and who spoke languages fundamentally different from the Sanscrit. We have found also that in the Vedic Era, that is in times more remote still, the Aryan race had no knowledge whatever, so far as we can find, of the country south of the Vindhyas; that in fact they appear not to have reached even so far south as that chain

of mountains; that the Ganges seems to have been but little known to them; that they were most familiar with the Indus, its tributaries, and the Sarasvati; that as they advanced eastwards, they were harassed by an uncouth people, often mentioned in the Rig-Veda as *Dasyus*, who, like the Rakshasas in the Ramayana, were no doubt an aboriginal race already in possession of the soil; and lastly, that we have an account of a race speaking the Sanscrit language, in very early times, in a district to the north-east beyond the Indus. Whatever be the remoter origin of the Hindus then, we have evidence from their own literature, that they have gradually spread over Hindustan from the districts bordering on the Indus, and have been everywhere met by pre-occupiers of the country, the remains of whom, no doubt, are still to be found in the various hill-tribes, the low castes as at present existing, and the mass of the Dravidians.

While however by means of the more ancient Sanscrit writings we can trace, with unerring accuracy, the "foot-prints on the sands of time" of the march of the Aryan race east and south from the banks of the Indus, we can scarcely find any clue to their earlier history from the same source; unless indeed it be thought that we have a hint of a more northern origin from the mention in the Rig-Veda of winter and autumn. Now at this point it is that the evidence of *language* meets us. We have already seen, in a former paper on the subject (p. p. 89—95), that the Sanscrit belongs to the same family of languages as Zend, Greek, and Latin, and especially that it has a very intimate relationship with Zend. The fact is that the likeness between Zend and Sanscrit is very strong; and it is indisputable, as before stated, that the fathers of the nations who spoke these languages had a common origin; while the closer affinity of the Zend to the Sanscrit would seem to indicate that the Hindus and the Bactrians separated from each other at a later date, than the separation from them of the fathers of the Latin and Greek nations. We must naturally look therefore for some region whence these nations originally migrated. Are we to look for that region in North-western India? We have traced the Hindus back there through means of their own literature. Now this supposition is beset by many difficulties, not the least of which is the improbability that first the Greek colony, then the Latin colony, and lastly the Bactrian colony, should successively migrate westward, when such a noble country lay to the east. Such is indeed possible: but it appears much more natural to look for a more central region as the focus of migration. That the first Aryan colony entered India from the west is rendered probable by the fact that many other conquerors have entered by the same route. The Dravidians, whom the Aryans found already settled in

Central and South India, are shewn with good evidence to have crossed the Indus; Semiramis, Alexander the Great, Seleucus, Mahmud of Gazni, the Afghans, the Moguls, the Persians under Nadir Shah, all entered India from the north-west. It would appear then at least probable that the Aryans entered also from the west. This derives additional probability from the consideration that if this were the case we should find them settling at first in the very districts, in which in fact we do find them according to their own literature, namely, by the Indus, and in the Punjab. Moreover in the Vedic Era, as we have seen, the Aryans were gradually progressing eastwards from the Indus, as at a later time they spread towards the south, in both cases being opposed by hostile tribes already claiming the country. So that every thing indicates that the Aryans were *invaders*.

Every probability therefore would seem to favour the idea that the early Hindus were a colony from some country to the North West of Hindustan. And when we look at not only the relation between Zend, or ancient Bactrian, and Sanscrit, but at the similarities which existed between the religions and mythologies of the ancient Bactrians and Hindus, we can scarcely forego the conviction that Bactria itself, or some not very remote district in Central Asia, was their common birth-place. Neither must we forget that *all* the Indo-Germanic nations must have originally migrated from the same district, wherever it was; and that it is much more conceivable that it was in Central Asia, whence one clan would migrate East, another South, another West, than in North India, whence all, except the Hindus, must have travelled towards the North-West. And last, but not least, we may remember that the Inspired Writings tell us, that, after the flood, the family of Noah lived and increased in Central Asia; so that when the most ancient nations can trace their remote origin to that part of the world, it is but what we might expect.

---

## HYMN TO INDRA AND AGNI,

by Medhatithi.

(From the Rig-Veda.)

Indra and Agni, to our sacred rites,
Desirous of their praise, I hither call;
Chief drinkers of our Soma-juice are they.
Them celebrate in sacrifice, O friends;
Indra and Agni glorify, and laud
In song. Them to the friendly hymn we call,

Indra and Agni, whom the Soma-juice
Delights, of this libation to partake.
Our gods so terrible we hither call
To this libation now prepared; Indra
And Agni, hither come. Ye mighty ones,
Guardians of our assemblies, still subdue
And render harmless all the Rakshasas;
And to the Cannibals no offspring give.
Be watchful to approach our sacrifice;
Indra and Agni, bless and guard our homes.

---

## PRAYER.

Prayer may not come to God's high throne
Save from a soul full-bent,
They pray amiss who say their prayers
Without sincere intent.

Those only will receive, who *ask*;
And asking, verily,
Betokens a *felt need* of gifts:
It is the beggar's plea.

Those only find, who *seek*; and this
Means zeal and patience both;
A treasure-seeker will not yield
Himself to fear and sloth.

To those who *knock*, the door unfolds;
But entrance is denied
To such as, careless yet, or proud,
Stand listlessly outside.

*Ask*, *seek*, and *knock*; for such is prayer,
As Jesus once did teach,
The prayer which God our Father loves,
The prayer which heaven will reach.

W. S. S.

## നാനാൎത്ഥം

## വൎത്തമാനങ്ങൾ

അമെരിക്കയിൽ വളരെ നാളായ യുദ്ധം ഇപ്പോൾ അവസാനിക്കാറായി എന്ന തോന്നുന്നു. തെക്കെഭാഗത്തിലുള്ള പടനായകന്മാർ കീഴടങ്ങിവരുന്നു. അത്ലാന്തിക സമുദ്രത്തിന്നക്കരെ ഇനി ഏറെ താമസിയാതെ മരികൾ കൂടെ സമാധാനം വാഴുമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.

പ്രസിദന്തായിരുന്ന മെസ്സർ ലിങ്കോലൻ എന്ന ആളിനെ കള്ളിച്ചുകുട്ടിയുംകൊണ്ടു കലചെയ്ത സംഗതി വായനക്കാരിൽ ചിലർ മുമ്പെ തന്നെ കേട്ടിട്ടുണ്ടായിരിക്കുമെല്ലൊ. അതു ഈ യുദ്ധംകൊണ്ടു വന്നിരിക്കുന്ന വ്യസനസംഗതികളിൽ ഒന്നാകുന്നു. ഒരു രംഗസ്ഥലത്തു അനേകായിരം ആളുകൾ കൂടിയിരിക്കുമ്പോൾ ഒരു കുത്തികൊല്ലി പുറകിൽ കൂടെ വന്നു വെടിവെച്ചുകളഞ്ഞു എന്നാകുന്നു കേൾക്കുന്നതു. ദൈവം വാഗ്ദത്തം ചെയ്തിരിക്കുന്നപ്രകാരം മനുഷ്യർ ഒരിക്കലും യുദ്ധത്തെ അഭ്യസിക്കാതെ തങ്ങളുടെ വാളുകളെ കൊഴവുകളായിട്ടും കുന്തങ്ങളെ വൃക്ഷങ്ങളെ കോതുന്നതിനുള്ള വെട്ടുകത്തികളായിട്ടും തീൎക്കുന്ന കാലങ്ങൾ എത്ര മഹത്വമുള്ളതായിരിക്കും!

പ്രസിദന്തിനെ കൊന്നതു നഗരത്തിൽ ഫോൎഡിന്റെ രംഗസ്ഥലത്തോടടുത്തു തന്നതു വകയായ ഒരു മുറിയിൽവെച്ചു ഏകദേശം ൧൦ മണി സമയമായപ്പോൾ ആയിരുന്നു. ആ മണിക്കു പ്രസിദന്തും മദാമ്മയും അവിടെ ചെന്നു വേറൊരു സായ്പും മദാമ്മയും കൂടെ അകത്തുണ്ടായിരുന്നു. ഏകദേശം ൧൦ മണിയായി കളിയുടെ ഒരു നിറുത്തു സമയത്തു ആ കലപാതകൻ പ്രസിദന്തും മററും ഇരുന്ന മുറിയുടെ വാതില്ക്കൽ കാവൽ ഇല്ലാഞ്ഞതിനാൽ തക്കം കൂടാതെ അകത്തു കേറി പ്രസിദന്തിന്റെ പുറകിൽ കൂടെ അടുത്തു ചെന്നു തലെക്കു നോക്കി ഒരു വെടികൊടുത്തു. ഉണ്ടയും തലയുടെ പുറകിൽകൂടെ ഉള്ളിൽ കേറി. ഉടൻ തന്നെ ഈ കലപാതകൻ ഒരു പിച്ചാങ്കത്തിയോ ചൊട്ടയൊ വീശിയുംകൊണ്ടു മുറിയിൽനിന്നു അരങ്ങത്തുചാടി ക്രൂരന്മാർ എപ്പോഴും ഇങ്ങനെയാകുന്നു എന്നു പറഞ്ഞുംവെച്ചു പിന്നണിയിലേക്കു മാറിക്കളകയും ചെയ്തു. ഉണ്ടകൊണ്ടു ഉടനെ പ്രസിദന്തു ബോധം കെട്ടു താഴെ വീണു ആ പടുതിയിൽ പിറേറ ദിവസം കാലത്തു ഏഴരകാൽ മണിവരെ കിടന്നു ചാകയും ചെയ്തു. ഈ കല ചെയ്തവൻ കളിക്കാരിൽ ഒരുത്തനായി ബൂത്ത എന്നൊരാൾ ആയിരുന്നു. ഇതു ചെയ്താൽ യശസ്സുണ്ടാകുമെന്നു അവൻ ഭോഷത്വമായി വിചാരിച്ചു. എന്നാൽ ഈ കലപാതകം ഉണ്ടായതു തെക്കെ ഭാഗക്കാരുടെ കൂട്ടുകെട്ടിൽനിന്നു വന്നതായിരിക്കുമെന്നും ഒട്ടുപേർ വിചാരിക്കുന്നു.

രംഗസ്ഥലത്തു ഈ കലപാതകം ഉണ്ടായ സമയത്തു തന്നെ വേറൊരു കലപാതകൻ മെസ്സർ സീവോൎഡിന്റെ വീട്ടുവാതില്ക്കൽ ചെന്നു മെസ്സർ സീവോൎഡിന്റെ പേക്കു ആയാളിന്റെ വൈദ്യൻ ഒരു കുറിപ്പടിതന്നയച്ചിരിക്കയാൽ അകത്തു കേററണമെന്നു പറഞ്ഞുംകൊണ്ടു സീവോൎഡു കിടക്കുന്ന മാളികയുടെ മൂന്നാമത്തെ തട്ടിലേക്കു പാഞ്ഞു ചെന്നപ്പോൾ ഫ്രെഡ്രിക്ക സീവോൎഡ എന്നൊരാൾ അവിടെ നില്ക്കുന്നതു കണ്ടു അവന്റെ തലെക്കിട്ടടിച്ചു വളരെ മുറിപ്പെടുത്തിയതു കൂടാതെ തലയോട്ടി രണ്ടിടം തല്ലിയുടെച്ചു. അവൻ ചത്തുപോകുമെന്നു തോന്നുന്നു. പിന്നെ മുറിയിലേക്കു പാഞ്ഞു കേറി. സീവോൎഡു അപ്പോൾ കട്ടിലിൽ കിടക്കയായിരുന്നു. അവന്റെ പെങ്ങൊച്ചയും അതിനെ സൂക്ഷിക്കുന്നവനും കൂടെ ആ മുറിയിൽ ഉണ്ടായിരുന്നു. ഇവൻ ചെന്ന ചെലവിനു ആ ബാലിക്കാരന്റെ ചങ്കിൽ ഒരു കുത്തുകൊടുത്തു അവനും ചത്തുപോകും നിശ്ചയം കടന്നു ഒരു പിച്ചാങ്കത്തികൊണ്ടൊ ചൊട്ടകൊണ്ടൊ സീവോൎഡിന്റെ തൊണ്ടയും മുഖത്തും ഈരണ്ടു കുത്തുകുത്തി ഭയങ്കരമായ മുറിവുംപെട്ടു. അപ്പോഴത്തേക്കു മുറിവെച്ച സിക്രട്ടറിയായ സീവോൎഡിന്റെ മൂത്ത മകനായ മേജർ സീവോൎഡും വേറൊരു വേലക്കാരനും കൂടെ ഓടിവന്നു സിക്രട്ടറിയെ വിടുവിപ്പാൻ ശ്രമിച്ചു. ഇവൻ അവരെയും മുറിപ്പെടുത്തിയും വെച്ചു മണ്ടികളക

യും ചെയ്തു. സിക്രട്ടറിയെ കുത്തിയതിൽവെച്ചു അവൻെറ ചെസ്റ്റരതക്കുഴൽ ആകട്ടെ മറ്റു സാരമായ രക്തക്കുഴലുകൾ ആകട്ടെ ഒന്നും മുറിഞ്ഞില്ല. എന്നാൽ രക്തം ഏറെ അധികം പൊയതുകൊണ്ടു വളരെ നേരത്തേക്കു മോഹാലസ്യപ്പെട്ടു കിടന്നുപായി അവൻ ഒരു വേഗ സൌഖ്യപ്പെട്ടുമായിരിക്കുമെന്നു തോന്നുന്നു.

പാപ്പാ. കഴിഞ്ഞലക്കത്തിൽ പാപ്പാ എല്ലാ ബിഷോപ്പന്മാൎക്കും ഒരു തിരുവെഴുത്തു കൊടുത്തയച്ചപ്രകാരം ഞങ്ങൾ പറഞ്ഞുവെല്ലൊ. ഇനി ഏറെ താമസിയാതെ പാപ്പാ റോമ്മായിൽനിന്നു പൊയ്ക്കൊള്ളുകേ പാടുള്ളു എന്നു അകപ്പാടെ എല്ലാവൎക്കും തോന്നിയിരിക്കകൊണ്ടു യൂറോപ്പിൽ പാപ്പായുടെ സംഗതി വിനോദമായിരിക്കുന്നു. അവൻെറ ചെറുപ്പത്തിലെ സംഗതിയെപ്പറ്റി ഞങ്ങൾ ഈയിടയിൽ വായിച്ചറിഞ്ഞ കാൎയ്യങ്ങൾ ചുരുക്കത്തിൽ പറയാം. പാപ്പാ നമ്മെ എല്ലാവരെയുംപോലെ തന്നേ രാഗാദികൾ ഉള്ള മനുഷ്യൻ ആകുന്നു. അവൻെറ മനസ്സിൽ ഇരുന്ന ആഗ്രഹം പാപ്പായായ ഗ്രെയൊവാനിമാസ്സെസ്റ്റു ആകെണമെന്നല്ല ഭാൎയ്യമക്കളോടു കൂടെ ഇരിക്കുന്ന ഗ്രെയൊവാനിമാസ്സെസ്റ്റു ആകെണമെന്നായിരുന്നു എന്നു തോന്നുന്നു. അവൻ റോമ്മാസഭെക്കു ഇപ്പോൾ ഒരു മേലധികാരിയായിട്ടിരിക്കുന്ന ഒരു വയസ്സൻ മാത്രം എന്നു വിചാരിച്ചുവരുന്നതല്ലാതെ അവൻെറ ബാല്യചരിത്രത്തെക്കുറിച്ചു നാം ഒന്നും വിചാരിക്കുന്നില്ല. പാപ്പായായ ഗ്രെയൊവാനിമാസ്സെസ്റ്റു ചെറുപ്പമായിരുന്നപ്പോൾ ബഹുസുന്ദരനും വസ്ത്രാലങ്കാരമോടികാരനും സ്നേഹം പിടിക്കുന്നതിനു നല്ല വശതയുള്ളവനും ആയിരുന്നു. അപ്പോഴത്തെ ആഗ്രഹം പട്ടക്കാരനാകെണമെന്നല്ല പടയാളിയാകെണമെന്നായിരുന്നു. അവൻ ഇങ്ങനെ മനസ്സുവെച്ചതു പ്രത്യേകം ഏകാകിയായിരിക്കെണമെല്ലൊ എന്നുള്ളതിനെ ഭയന്നായിരിക്കും എന്നു തോന്നുന്നു. എന്നാലും അവൻെറ വിചാരം ഒന്നും സാധിച്ചില്ല. അവൻ ഉന്നിയ പെണ്ണിനെ കെട്ടെണമെന്നും കെട്ടാമെന്നും യഥാവിലെ ഉറെച്ചുകൊണ്ടിരുന്നു. എന്നാൽ ആ പെണ്ണിൻെറ ഉടയക്കാർ ഈ ബന്ധം പോരായെന്നും ഇവനെക്കാൾ കൊള്ളാകുന്ന ഒരുത്തനെകൊണ്ടേ കല്യാണം കഴിപ്പിക്കും എന്നും പറഞ്ഞു പാപ്പായാകുവാനിരുന്ന ഇവനെ തള്ളിക്കളെഞ്ഞു. ഈ സമയത്തു ഇവനു [illegible] വയസ്സുണ്ടായിരുന്നു. ഇങ്ങനത്ത മനസ്സിടിവുകൾകൊണ്ടു നാം ചത്തുപോകയില്ല എന്നുവരികിലും ഇതിനു പിൻപുള്ള പ്രായത്തെക്കാൾ ഈ വയസ്സാകുന്നു നമ്മെ അധികം ഉപദ്രവിക്കുന്നതു. ഈ ചെറിയ മാസ്സെസ്റ്റു ഇതെല്ലാം [illegible]യിരുന്നു. ഒടുക്കം ഒരു സ്നേഹിതൻ അവനെ വിളിച്ചു പള്ളിയിൽകൊണ്ടു[illegible] സകല ലോകവ്യാകുലങ്ങളിൽനിന്നും ഒഴിഞ്ഞിരിപ്പാൻവേണ്ടി പട്ടം [illegible]ക എന്നു പറെഞ്ഞു. അവൻ അങ്ങനെ തന്നേ ചെയ്തു. അതിൻെറ ശേഷ[illegible] അവൻെറ ചരിത്രം അറിഞ്ഞിട്ടുമുണ്ടു.

പാപ്പാ റോമ്മായിൽ താമസിക്കുന്ന ഇതു പക്ഷെ അവസാന [illegible]ക്കും. യുറോപ്പിൽ എല്ലാവരും ഇങ്ങനെ തന്നേയാകുന്നു വിചാരിച്ചിരിക്കുന്നതു. പാപ്പായെ തൻെറ ജനങ്ങളുടെ കയ്യിൽനിന്നു തടുപ്പാനായി[illegible] റോമ്മായിൽനിന്നു ഇനി പട്ടാളത്തെ അനുവദിപ്പാൻ കഴിയുന്നതല്ല എന്നു [illegible]പറെയുന്നു. ഫ്രാൻസിൽനിന്നു അയച്ചിരിക്കുന്ന പട്ടാളത്തെ തിരികെ വിളിപ്പിപ്പാനും പോകുന്നു. ഒൻപതാം പയസ്സാകുന്ന പാപ്പാ സ്പെയിനിൽ പോയി സങ്കേതം പ്രാപിക്കുമൊ അതോ തൻെറ അനുസരണമില്ലാത്ത മക്കളുടെ സംരക്ഷണത്തെക്കാൾ പ്രൊട്ടെസ്റ്റാണ്ടുകാരുടെ സംരക്ഷണം മതിയെന്നു പറയുമൊ കണ്ടെയറിയാവു.

---

## ഒരു നല്ല ഉത്തരം.

(താഴെപറെയുന്ന സംഗതി വായനക്കാരിൽ ഒരുത്തൻ എഴുതി അയച്ചതാകുന്നു.)

കുറെക്കാലമായി പ്രൊട്ടെസ്റ്റാന്തസഭയിൽ കൂടി നടന്നുവരുന്ന ഹീനജാതിക്കാരായ സഭക്കാരുടെ വൎദ്ധനവും സ്ഥിരതയും അവരുടെ അയൽവാസികളായ പാപ്പാമാൎഗ്ഗക്കാർ കണ്ടു ക്രിസ്തുവിൻെറ കാലത്ത ജീവിച്ചിരുന്ന യൂദന്മാരെ[illegible]ലെ അസൂയകൊണ്ടു പരവശന്മാരായി ഇവരുടെ ഉപദേശം ലോകം ര

ക്കയും നിറെച്ചുവല്ലൊ എന്ന പറഞ്ഞ മന്തിയ ആളുകളുടെ നേരെ എത്ര
ത്തെന്നാൽ യാതൊന്നും ഫലിക്കയില്ലെന്നു കരുതി ഈ പാവപ്പെട്ട നമ്മുടെ
കൂട്ടക്രിസ്ത്യാനികളെ ആളയച്ചുവരുത്തി പ്രൊത്തസ്തന്തമതം ഉപേക്ഷിക്കുന്ന
തിനും പാപ്പാമാൎഗ്ഗം സ്വീകരിക്കുന്നതിനും വേണ്ടി ചാലെക്കൂട്ടിയുംകൊണ്ടു ഇ
വരോട പറഞ്ഞതെന്തെന്നാൽ, മഹാ രാവിത്രകപ്പെട്ടവരെ ലോകത്തിലുള്ളതി
ലെക്കും പ്രാധീനവും സത്യവും ആയിരിക്കുന്ന ഞങ്ങളുടെ മാൎഗ്ഗം വെടിഞ്ഞും
വച്ചു മടക്രൂരക്കാരും മഹാറോൻപെട്ടവരുമായ ഇംഗ്ലീഷന്മാരുടെ മാൎഗ്ഗത്തിൽ
നിങ്ങൾ ചെന്നുചേൎന്ന നിത്യനാശത്തിലെക്ക പോകുന്നതിനൊ? അതുകൂടാ
തെയും ഞങ്ങൾക്കുള്ള പദവികൾ പോലെ എങ്കിലും വിശേഷങ്ങൾപോലെ
എങ്കിലും യാതൊന്നും അവൎക്കില്ലായെന്നുള്ളതും നിങ്ങൾക്കുതന്നെ കണ്ടു അറി
യാമെല്ലൊ. പിന്നെയും ഞങ്ങളുടെ മാൎഗ്ഗക്കാർ തന്നെയും എത്ര സ്ഥിരതയും അ
നാചാരക്കാരുമായവർ ആകുന്നു എന്ന നോക്കുവിൻ. ഈ ഇംഗ്ലീഷന്മാർ നമ്മു
ടെ ദിക്കിൽ വന്നതിൽപിന്നെ ഞങ്ങളുടെ കൂട്ടത്തിൽനിന്ന തിരെ ഒരു ഇര
പ്പാലി എങ്കിലും അവരുടെ മാൎഗ്ഗത്തിൽ കൂടിയപ്രകാരം നിങ്ങൾ പറഞ്ഞുകേ
ട്ടിട്ടുണ്ടൊ? ഇതിന്ന ആ പാവപ്പെട്ട ക്രിസ്ത്യാനികൾ പറഞ്ഞതെന്തെന്നാൽ നി
ങ്ങളുടെ മാൎഗ്ഗം പ്രാധീനമായിട്ടുള്ളതായിരിക്കും എങ്കിലും നിങ്ങളുടെ ഉപദേ
ശങ്ങളും ചട്ടങ്ങളും ക്രിസ്ത്യാനികൾക്ക ആധാരമായിരിക്കുന്ന വേദപുസ്തകത്തിൽ
നിന്ന ഇടലം വ്യത്യാസമുള്ളതും മനുഷ്യരെ മോക്ഷമാൎഗ്ഗത്തിൽനിന്ന തെ
റ്റിക്കുന്നതുമായ കള്ളഉപദേശങ്ങളാകുന്നു. അതെങ്ങിനെ എന്നാൽ സത്യമു
ള്ളദൈവത്തെ ഒഴികെ മറ്റയാതൊന്നിനെയും വന്ദിച്ചു സേവിക്കരുതെന്ന വി
ശുദ്ധവേദത്തിൽ കല്പിച്ചിരിക്കുമ്പോൾ നിങ്ങൾ ആയത മറന്നു,വച്ചു ഒട്ടും അ
റിവില്ലാത്തവരെപോലെ അസംഖ്യം പുണ്യാളന്മാരെയും പുണ്യസ്ത്രീകളെയും
വന്ദിച്ചു സേവിച്ച അവരാൽ രക്ഷപെടാമെന്ന നിങ്ങളുടെ അധികാരിക
ളെയും പഠിപ്പിച്ചുവരുന്നത ശരിയായിട്ടുള്ള ഉപദേശമൊ? പിന്നെയും വേദ
പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന ഒരു വാക്കിനെ കുറയ്ക്കയൊ കൂട്ടുകയൊ
ചെയ്യുന്നവൻ വലുതായിട്ടുള്ള ശിക്ഷക്കു പാത്രവാനാകുന്നു എന്ന ദൈവം കല്പി
ച്ചിരിക്കുമ്പോൾ നിങ്ങൾ ആയതിനെ ധിക്കരിച്ചുംവച്ച അതിനോട കൂട്ടുകയും
കുറയ്ക്കയും ചെയ്തിരിക്കുന്നത ന്യായമൊ? പിന്നെയും സായ്പന്മാർ ഈ ദിക്കിൽ
വന്നതിൽപിന്നെ നിങ്ങളുടെ മാൎഗ്ഗത്തിൽനിന്ന ആരും അവരുടെ മാൎഗ്ഗത്തിൽ
ചെരാഞ്ഞതിന്റെ കാരണം വേദപുസ്തകം വായിക്കരുതെന്ന കല്പനയായിട്ട
അവരെ വിരോധിക്കയാൽ സത്യാസത്യം അറിവാൻ പാടില്ലാതെ കത്ത
ങ്ങൾ പറയുന്നത എല്ലാം നേരെന്ന വിശ്വസിച്ചുംകൊണ്ട കിടന്നു ബുദ്ധിമുട്ടു
ന്നതല്ലാതെ മറ്റൊന്നുകൊണ്ടുമല്ല. കത്തങ്ങൾ ഈ ഉത്തരം കേട്ടിട്ട വകവെ
ക്കാതെ ചിരിച്ചുംകൊണ്ട ഹാ വിഡ്ഢികളെ ഇതൊക്കയും അവർ നിങ്ങളെ
പൊട്ടൻതട്ടിക്കുന്നതിന വകഞ്ഞുകെട്ടിയിരിക്കുന്ന പ്രബന്ധങ്ങളല്ലയൊ? നി
ങ്ങൾ ഇതുവിശ്വസിച്ചൊ നടക്കുന്നത? ഇവർ മുൻപെ തന്നെ ഞങ്ങളുടെ മാൎഗ്ഗ
ത്തിലുള്ളവരായിരുന്ന പിന്നെ എന്തൊ ഒരാണ്ടോരു കാരണത്തെപ്രതി ഞ
ങ്ങളിൽനിന്ന പിരിഞ്ഞ എതിരാളികൾ എന്നർത്ഥപ്പെടുന്ന പരഞ്ഞും കേൾ
വിപ്പെടാത്ത പ്രൊത്തസ്താന്തന്മാരെന്ന നൂതനമാൎഗ്ഗക്കാരായി തീൎന്നിരിക്കുന്നവരാ
കുന്നു. നിങ്ങൾ അവരോട അടുത്തതിനാൽ മാത്രം അറിവാനുണ്ട. നിങ്ങൾ ഒട
ത്തുക്കാരോടുകൂടെ നശിച്ചുപോകാതെയല്ലൊ എന്നുകരുതി ആയതു നിവൎത്തി
ക്കുന്നതിനവേണ്ടി വിളിപ്പിച്ചതല്ലാതെ നിങ്ങളെ നിന്ദിക്കുന്നതിനും നിങ്ങ
ളോടു തൎക്കിക്കുന്നതിനുമായിട്ടല്ല. ആകയാൽ ഞങ്ങൾ ഇനി ഒരു ഗുണദോഷം
കൂടെ നിങ്ങളോടു പറയാം. നിങ്ങൾക്കു രക്ഷപെടുവാൻ മനസ്സുണ്ടെങ്കിൽ
ആയതിനെ അംഗീകരിച്ച അതിൻപ്രകാരം നടക്കെണമെന്ന അപേക്ഷി
ക്കുന്നു. ഇങ്ങിനെ പറഞ്ഞുവച്ച വികാരിയച്ചൻ അങ്ങേരുടെ കൂട്ടരിൽ സു
ഷിച്ചുമാറാകി അപ്പോൾ [illegible] ഉടനെ [illegible]
വന്നിട്ടൊരു യോഗ്യൻ വിശ്വത്തിന്നാരാധനവുംഎല്ലിയിൽ തിരുകി ഒരു [illegible]
മാലയും കയ്യിൽപിടിച്ച അദ്ദേഹത്തിന്റെ അടുക്കലൊട്ടു ചെന്ന അവർ [illegible]
യിൽ വരുത്തിയൊ ഒന്നുമന്ത്രിച്ചു. ഉടനെ ആയാൾ മറ്റിരാലയിൽ [illegible]

